തിരുവിതാംകൂർ സർവ്വകലാശാല

ഭാഷാഗ്രന്ഥാവലി—അങ്കം 85

# വണ്ണവിധികൾ

(തുണിയിലും, ചുവരിലും ചായവേലകൾക്കുള്ള
വിധികളും മററും.)




പ്രസാധകൻ

ശൂരനാട്ടു കുഞ്ഞൻ പിള്ള എം. എ.

ആണററി ഡയറക്ററർ

ഹസ്തലിഖിതഗ്രന്ഥശാല, തിരുവനന്തപുരം

1954 / 1130



[വില അണ 4

ഭാഷാഗ്രന്ഥാവലി—അങ്കം 85

# വർണ്ണവിധികൾ

(തുണിയിലും, ചുവരിലും ചായവേലകൾക്കുള്ള
വിധികളും മററും.)




പ്രസാധകൻ

ശൂരനാട്ടു കുഞ്ഞൻ പിള്ള എം. ഏ.

ആണററി ഡയറക്ടർ

ഹസ്തലിഖിതഗ്രന്ഥശാല, തിരുവനന്തപുരം

1954 / 1130

 [വില അണ 4

# ആമുഖം

മുണ്ടിനു ചായംമുക്കു്, ചുവരിൽ ചിത്രമെഴുത്തു് തുടങ്ങി പല വിശിഷ്ടകലകൾക്കും കേരളം പ്രസിദ്ധി പെററിരുന്നു. ചായം ഉണ്ടാക്കാനുള്ള വിധികളെപ്പററി പല ഗ്രന്ഥങ്ങളും പഴയ കാലത്തു് ഇവിടെ പ്രചാരത്തിലിരുന്നു. അവയിൽ ചിലഭാഗമാണു് ഇവിടെ പ്രകാശിപ്പിക്കുന്നതു്.

ഇതിന്നു് ആധാരമായി രണ്ടു താളിയോലമാതൃകകൾ ഇവിടെ ഉണ്ടു്. (Mc. 501. ഉഴവൂർ നാരായണൻ നമ്പ്യാർവക, കുന്നത്തുനാടു്; No. 88. പാലിയം വക). മുണ്ടിനു ചായം മുക്കാനുള്ള വിധികളാണു് ഇതിൽ ആദ്യഭാഗം, ചുവരിൽ ചിത്രമെഴുതുന്നതു രണ്ടാമത്തേ ഭാഗവും. നീലം ഉണ്ടാക്കാനുള്ള വിധികൾ പദ്യത്തിലാണു്. അവസാനഭാഗത്തു് ചാണ കൂട്ടാനുള്ള പ്രകാരവും ഉൾപ്പെടുത്തിയിട്ടുണ്ടു്.

താളിയോല മാതൃകകൾ രണ്ടും വളരെ ശുദ്ധമാണെന്നു പറയാനില്ല. രണ്ടിനും തമ്മിൽ അല്പാല്പം വ്യത്യാസങ്ങളുമുണ്ടു്. രണ്ടും താരതമ്യപ്പെടുത്തി ശോധന ചെയ്തതാണു് ഈ പ്രസാധനം. പഴയ സമ്പ്രദായങ്ങളെപ്പററി വേണ്ടത്ര അറിവില്ലാത്തതുകൊണ്ടു് ഇതിലേ എല്ലാ ഭാഗങ്ങളും തിരുത്തുന്നതിനു സാധിച്ചിട്ടില്ല. എങ്കിലും ഇവിടെ നിലവിലിരുന്ന വിശിഷ്ടമായ ചില വിദ്യകൾ വെളിച്ചത്തു കൊണ്ടുവരുന്നതിനുള്ള കൗതുകം കൊണ്ടാണു് ഇതു് ഈ വിധത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു്.

ചായവേലകളിൽ എന്തെല്ലാം സമ്പ്രദായങ്ങൾ ഉണ്ടായിരുന്നു എന്നു് അത്ഭുതത്തോടെ സ്മരിക്കണം:

"വാജിവാരണലതാകുസുമാദീ-
ന്യദ്ഭുതാനി ഖഗഭേദനഗാദീൻ
വ്യാഘ്രസിംഹജലജന്തുവിശേഷാ-
ന്യാലിഖേ (ച്ച) ജനട്ടങ്മനോഹരം."

ഏതെല്ലാം തരത്തിലുള്ള ചിത്രവേലകൾ കൊണ്ടാണ് വസ്ത്രം അലങ്കരിക്കപ്പെട്ടിരുന്നതെന്ന് ഇതിൽ നിന്ന മനസ്സിലാക്കാം.

ഈ വിദ്യയിൽ പരിചയമുള്ളവർ കൂടുതൽ വിവരങ്ങൾ അറിയിച്ചുതന്നാൽ ഉപകാരമായി.

മാനസ്ക്രിപ്റ്റ്സ് ലൈബ്രറി
20—9—1954.

ശൂരനാട്ട കുഞ്ഞൻപിള്ള.
ആണറ റി ഡയറക്ററർ.

# വർണ്ണവിധികൾ

## (തുണിയിലും, ചുവരിലും ചായവേലകൾക്കുള്ള വിധികളും മററും.)

### പുടവ കാച്ചും പ്രകാരം

നടേ പുടവ നന്നായി വെളുക്കനെ അലക്കി 12 മുളത്തിന് ഏകദേശം അയ്മ്പതു കടുക്കാ കണ്ടു അരച്ചു പുടവ നന്നായി നനയാൻ വേണ്ടും വെള്ളത്തിൽ കലക്കു. പിന്നെ ചമ്പ്രാണിക്ഷാരം വസ്രൃത്തോടൊപ്പം തൂക്കി പലത്തിന്നു നാഴി വെള്ളത്തിൽ നന്നായി കലക്കി തെളിയിച്ച് ഈ വെള്ളം മററൊരു പാത്രത്തിലാക്കി ആ ക്ഷാരവെള്ളത്തിൽ മുക്കി ഉണക്കി രണ്ടാമതു പിന്നെ കടുക്കാവെള്ളത്തിൽ പിഴിഞ്ഞു് ഉണക്കിവെപ്പൂ. പിന്നെ നല്ല കരിക്കു കൊണ്ടുവന്നു നന്നായി കീറി ഉരൽ നന്നായി മുഴറിക്കളഞ്ഞു (?) അതിലിട്ടിടിച്ചു പിഴിഞ്ഞു വെള്ളമുണ്ടാക്കിക്കൊണ്ടു് വസ്രൃത്തോടൊപ്പം നല്ല പൂനീലം തൂക്കി നന്നായി അരിച്ചു കരിക്കുവെള്ളത്തിൽ കലക്കിക്കൊള്ളൂ. കുറഞ്ഞൊരു ഇരുമ്പിൻകീടൻ നന്നായി ചുട്ടു് മണ്ണുപോയാൽ തകർത്തു ഇതിൽക്കൂടി ഇട്ടുകൊള്ളൂ. കുറഞ്ഞൊരു ചമ്പ്രാണിക്ഷാരവും ഇതിൽക്കൂടെ പൊടിച്ചിട്ടുകൊള്ളൂ. എന്നിട്ട അടുപ്പത്തു വച്ചു പതുക്കെ തീകത്തിച്ചു നാലൊന്നാമ്പോളം കുറുക്കിവാങ്ങി മററൊരു പാത്രത്തിൽ ഊററിക്കൊള്ളൂ. കരടു കൂടാതെ പിന്നെ നടേ കടുക്ക പിടിച്ചു പുടവ മെഴുക്കില്ലാത്ത വെള്ളത്തിൽ നനച്ചിട്ടു കളഞ്ഞു് തോർത്തി ഈ നീലവെള്ളത്തിൽ കൂട്ടി ഇട്ടു അന്നു് അങ്ങനെ വെച്ചേച്ചു പിറേറന്നാൾ എടുത്തു തീമേൽ വെച്ചു കുറെ തീ കത്തിച്ചു ഒരു നാഴികനേരം വേവിച്ചേച്ചു ഒരു കോലുകൊണ്ടു് തെരുതെരെ മറിച്ചു പൊങ്ങിക്കിടക്കുന്നേടം നീലവെള്ളത്തിൽ കുത്തി താഴ്ത്തി ഭയക്കണം. പിന്നെ വാങ്ങിവെച്ചു്. ആറിയാൽ പിറെറന്നാളെടുത്തു പിഴിഞ്ഞുതോരയിട്ടു ഉണക്കിയാൽ ചായം ഇളകുകയില്ല.

## ഇനി ഒരു പ്രകാരം

ഒരു പലം നീലം അരച്ചു കലക്കി തരി ഉണ്ടെങ്കിൽ പിന്നെയും അരച്ചുകലക്കി ഇങ്ങനെ തരി പോവോളം അരച്ചു കലക്കി ഒരുപലം നീലത്തിനു രണ്ടു കുടം വെള്ളം, മൂഴക്കുതകരക്കരുവെള്ളം വീഴ്ത്തി പുഴുങ്ങി നന്നായി തിരുമ്മി ഉടച്ചു ഈ നീലവെള്ളത്തിൽ ഇട്ടു വെയ്പൂ. അഞ്ചു പലം ചമ്പ്രാണിക്ഷാരം ചെറുതാക്കി ഉടച്ചു ഇതിലിട്ടു കാററു തട്ടാതെ അടച്ചു വെച്ചേപ്പു. രണ്ടു നേരവും ഇളക്കി ക്കൊള്ളു. ആറു ദിവസം കഴിഞ്ഞാൽ ഇതിൻെറ വെള്ളം എടുത്തു അതിൽ മുക്കി ഉണക്കി പിന്നെയും മുക്കി നിറം മതിയാവോളം മുക്കിക്കൊള്ളു. എന്നാൽ ചായം ഇളകുകയില്ല.

## ചോപ്പു മുക്കുവാൻ ഒരു പക്ഷാന്തരം ചൊല്ലുന്നു

വലിയ കോൽക്കു് ഒരു പലം ചമ്പ്രാണിക്ഷാരം ഉടച്ചു വെള്ളത്തിലിട്ടു വെച്ചേപ്പു. വെള്ളം ഏകദേശം രണ്ടുകുടം. ഇങ്ങിനെ ആറേഴ ദിവസം കഴിഞ്ഞാൽ ശീല നാടെ നന്നായി അലക്കി മൂന്നു പലത്തിനു ആഴക്കിൽ പുറം എണ്ണയും ശീല നനയാൻവേണ്ടും കാര വെള്ളവും കൂട്ടി മറെറാരു പാത്രത്തിലാക്കി ശീല നന്നായി മുക്കി വെയിലത്തു ഉണക്കിക്കൊള്ളു. ദിവസം രണ്ടു വട്ടമേ മുക്കേണ്ടു. ഇങ്ങനെ ആവോളം മുക്കിയാൽ നന്നു്. വെള്ളം പോരായ്കിൽ പിന്നെയും ഈ കാരത്തിൽ വീത്തി പിറേറന്നാളെടുത്തു മുക്കാം. ഒരു ദിവസം മുക്കുവാനൊത്തില്ലയെന്നുവരികിൽ ദോഷമില്ല. ഇങ്ങിനെ മുക്കിത്തീന്നാൽ പിന്നെയും പതിനഞ്ചു ദിവസം വെയിലത്തു ഉണക്കണം. പിന്നെയും നിത്യമായ് ഉണക്കിയാൽ വളരെ നന്നു്. ഇങ്ങനെ കാരം പിടിച്ചാൽ ശീല 'പശ' പിരണ്ടപോലെ ഉരത്തു ചമയും. പിന്നെ എതിരെ ഒരു കുടം വെള്ളം വെയിലത്തു വെച്ച് തിരിഞ്ഞു് പതിററടിയാകുമ്പോൾ ഈ വെള്ളംകൊണ്ടു് ചീല കഴുകി പിന്നെയും വെളുപ്പോളം പച്ചവെള്ളത്തിൽ കുത്തി കഴുകി ഉണക്കി ക്കൊള്ളു. ഇങ്ങനെ ക്ഷാരവിധി.

പിന്നെ കടപ്ലിലാവിന്റെ വേർമേലേത്തൊലി നന്നായി അരച്ചു വസ്ത്രത്തോടൊപ്പം തൂക്കി പലത്തിന്നു നാഴിവെള്ളം കണ്ടു അതിൽ മരുന്നു കലക്കിക്കൊള്ളു. വിശേഷിച്ചു കായാവിന്റെ ഇല ഇടിച്ചു പിഴിഞ്ഞ വെള്ളം കൂടെ കൂട്ടിക്കൊള്ളു. ഇതിൽ വസ്ത്രമിട്ടു ഒരു ദിവസം പാക്ക. പിററന്നാം കുറയ തീ കത്തിച്ച് വേവിച്ചുകൊണ്ടാൽ നിറം പിടിപ്പൂതും ചെയ്യും. പിന്നെയും വാങ്ങി പിഴിഞ്ഞുണക്കി പിന്നെയും മുക്കിക്കൊള്ളു. എന്നാൽ ചായം അലക്കിയാലും ഇളകുകയില്ല. പിന്നെ നടേത്തെ കാരം പിടിച്ചു കഴിഞ്ഞാൽ പടിക്കാരവെള്ളത്തിലും മുക്കി നാലഞ്ചുരു ഉണക്കാം. എന്നിട്ടു പിന്നെയും മുക്കു.

## പൂ പിഴിവാൻ ഒരു ഉപായം.

നടേ വസ്ത്രം നന്നായി അലക്കിക്കൊള്ളു. മാവിന്റെ തൊലിയും കടുക്കയും കൂട്ടി ഇടിച്ചു കുറഞ്ഞൊരു വെള്ളം വിത്തി കലക്കി ഏകദേശം വസ്ത്രം നനയാൻ വേണ്ടുന്ന വെള്ളം വേണം. എന്നാൽ ഇതിൽ മുക്കി ഉണക്കിക്കൊള്ളു വസ്ത്രം. പിന്നെ ഒരു ഉരമാൽക്ക ഏകദേശം അരച്ചുപലം ത്രാം (?) പൂവു കൊണ്ടുവന്നു നന്നായി ഉരലിൽ ഇടിച്ചു വാങ്ങി ഒരു മുണ്ടിലാക്കി കെട്ടിക്കളഞ്ഞു മിഴക്കില്ലാത്ത വെള്ളത്തിൽ മുക്കി നനഞ്ഞാൽ പുടവയുടെ ഉള്ളിൽ ഇട്ടു നന്നായി പിഴിഞ്ഞു വെള്ളം കളഞ്ഞു കുറഞ്ഞൊന്നു ഉലത്തി പാകത്തിലെടുത്തു ചകരിയും മടലും ചുട്ടു ചാരം കരുത്തതൊക്കെ ക്കളഞ്ഞു ചാരം കൂട്ടിത്തിരുമ്മു. പിന്നെ കുററി തറച്ചു ഒരു മുണ്ടിൽ കെട്ടി ചോട്ടിൽ ഒരു പാത്രം വെച്ചു പൂവ് വെള്ളം തളിച്ചു ഇറക്കി ഒരിക്കൽ വസ്ത്രം മുക്കിയാൽ നനയാൻ വേണ്ടും വെള്ളം ഇറങ്ങിയാൽ പാത്രമതു എടുത്തു് മറെറാരു പാത്രം വെപ്പു. പിന്നെ ചെറുനാരങ്ങനീരു ഉണ്ടാക്കി അതിന്നു ചേരുന്നതു കൂട്ടി അതിൽ ഇളക്കി അതിൽ നടേത്തെ കടുക്കാ പിഴിഞ്ഞ വസ്ത്രം മുക്കി ഒരു കല്ലുമ്മേൽ തച്ചു അലക്ക. വെള്ളത്തിൽ മുക്കേണ്ടാ താനും. പിന്നെ രണ്ടാമതു വച്ച പാത്രത്തിലെ പൂവെള്ളമെടുത്തുകൊണ്ടു

ഒഴിഞ്ഞ പാത്രം പൂവ്വ് ഏററുകൊള്ളുവാൻ ചോട്ടിൽ വെച്ചേപ്പൂ. എടുത്ത പൂവിൽ നടേത്തേപോലെ നാരങ്ങാവെള്ളം കൂട്ടി നടേത്തെപ്പോലെ പിന്നെയും മുക്കി അലക്ക. പിന്നെയും അവ്വണ്ണം തന്നെ. ഇങ്ങനെ നാലു വട്ടം മുക്കി തച്ചാൽ പൂ ഒക്കെത്തന്നിൽ കയറും. കറയൊക്കെ മഞ്ഞ നിറമായിട്ട അലക്കുമ്പോൾ തെറിച്ചു പോകും. പിന്നെ ഈ വസ്ത്രം നല്ല മെഴുക്കില്ലാത്ത വെള്ളത്തിൽ മുക്കി പതുക്കെ പിഴിഞ്ഞു കാററത്തു ഒരു വടിമേലിട്ടാൽ പിററന്നാളേക്ക തോരും. ഇതു പിന്നെ കഞ്ഞി പിഴിഞ്ഞു കൊള്ളു. ഇതു പിന്നെ മുഴിഞ്ഞു പോയാൽ വെളുത്തേടത്തു കൊടുത്തു പുഴുങ്ങാതെ അലക്കി കഞ്ഞി പിഴിഞ്ഞാൽ നിറം പോകയില്ല. മെഴുക്ക തട്ടിയാൽ ആകാതെ പോകും.

## ചോരുമ്മേലെഴുതുവാൻ

ചാലിയം ആവോളം അരച്ചു ഒരു പിഞ്ഞാണത്തിലാക്കി വെള്ളം വീത്തി തെളിഞ്ഞാൽ വീത്തി ക്കൊള്ളു. ഇങ്ങിനെ മൂന്നു പിഴ ഊററു. പിന്നെ ചെറുനാരങ്ങ വെള്ളം പിഴിഞ്ഞതും വീത്തി കുറഞ്ഞോരു പച്ചവെള്ളവും വീത്തി പാകത്തിലാക്കിക്കൊണ്ടു പിന്നെ കള്ളിയുടെ പാലെങ്കിലും, പാൽ എങ്കിലും ചോരുമ്മേൽ ഒക്കെ തേച്ചു ഒണക്കിയാൽ എഴുതി തൊടങ്ങുകയുമാം.

ചാലിയത്തിൽ പശയ്യും വിളാമ്പശയും കപ്പൽ മാവിൻെറ പശയും കൊള്ളാം. ചാലിയം, മനയോല, കറപ്പ്, നീലം, ഒക്കയ്ക്കും പശ ഒന്നു തന്നെ. എഴുതിക്കഴിഞ്ഞാൽ പയനിൻെറ പശയിൽ നാലൊന്നു് എണ്ണ കൂടി തുണിയിലരിച്ചു ചോരിമ്മേ ലൊക്കെ തേയ്ക്കു. അതു നിറം വരുവാൻ ഇരുപത്തഞ്ചു പണത്തൂക്കം ചാലിയത്തിന് ഛൃകദേശം ഒരു കഴഞ്ചു, പശ കൂട്ടിക്കൊള്ളു. ജോനകനാരങ്ങാവെള്ളവും പച്ചവെള്ളവും ചാലിയത്തിൽ വീത്തി യാൽ പശ കൂട്ടി അതിലിടയ്ക്കു കൊറഞ്ഞോരു നേരം ചെന്നാൽ കുതന്ന വഴിപോലെ ചേരും. എഴുതിക്കൊള്ളുക. പയനിൻെറ പശ തേപ്പാൻ തൂവൽകൊണ്ടുമാം. കൈതയുടെ വേട്ട് ചതച്ചതു കൊണ്ടുമാം.

## നീലം ഉണ്ടാക്കും പ്രകാരം.

നീലാപത്രിക്കതിനീലനീരദാലനേ കാലേ/യനേ ദക്ഷിണേ
ഗൃഹ്ണീയാദമരീദളാന്യസിതപക്ഷൈകാദശ്യാദൗ നിശി
വെള്ളൊട്ടും വെയിലത്തു വാട്ടമിയലാതേ കണ്ടു കുംഭാന്തരേ
ചേർത്തിട്ടേററമമർത്തു രണ്ടു ദിവസം ചെന്നാലിടിച്ചേററവും।

പിന്നെക്കുന്നിദലാംബുസംപ്ലുതമിദം ഞാറത്തൊലിത്തോയവും
തന്നിൽച്ചേർത്തു നിവേശ്യ കുംഭജഠരേ നാലഞ്ചു നാൾ പാർത്തഥ
കെട്ടിക്കൊണ്ടൊരു ചൂൽപ്രമാണമമരീക്കോലൊപ്പമഗ്രം മുറി-
ച്ചുള്ളിൽച്ചേർത്തു തിരിച്ചിളക്കി ബഹുശഃ കുത്തേണമാവോളവും. 2

എന്നാൽ വാരി തെളിഞ്ഞു വന്നതു കളഞ്ഞീടാം കലങ്ങീടിലോ
തന്നിൽച്ചെററു തളിച്ചുകൊള്ളുക പടിക്കാരാംബു ചൂർണ്ണഞ്ച വാ
നന്നന്നാഹ്നതിങ്കലുപ്പുതെളിയെക്കഞ്ഞിപ്പിഴിഞ്ഞുള്ള നീർ
പിന്നെപ്പങ്കമെടുത്തുണക്കുക മരദ്രോണ്യാം തദാ നീലമാം. 3

## പൂനീലത്തിനു്

പൂനീലത്തിനുമിപ്രകാരമമരീപത്രം പറിച്ചാതപേ
മാഴ്കിച്ചുള്ളുമടക്കിവെക്കതു ഘടേ സംപൂർണ്ണശുദ്ധാംഭസാ
കുത്തിക്കുത്തിയടക്കി വയ്ക്കു ബഹുശസ്തൽക്കോലു കെട്ടീട്ടുമ-
ച്ചൂൽകൊണ്ടിപ്പൊഴുമിത്ഥമേ ദിനമതങ്ങഞ്ചാറു ചെന്നാലഥ. 4

മർദ്ദിച്ചിട്ടു പിഴിഞ്ഞരിച്ച സലിലം പാദോനമാത്രം പചി-
ച്ചുല്ലോല്ലം വിതറു പൊടിച്ചപി പടിക്കാരം തിളയ്ക്കും വിധൗ
അപ്പും വാരി തെളിഞ്ഞു മേൽ വരുവൊളമന്നേരം പചിച്ചിങ്ങനേ
വാങ്ങിക്കൊണ്ടു ജലം കളഞ്ഞതു മരദ്രോണ്യാമുണക്കാമഥ. 5

നീലാമ്പാല(പ?ദ) ലം കരിങ്കരദലം നീലീ ച കുന്നീദളം
നാലും നീലനികേതനാന്നി ച തഥാ കണ്ടൃ കരിഞ്ഞാറലും(?)
പത്രം ത്വക്ക സമൂലമെന്നിവയിടിച്ചും ത്വക്ക നിഷ്കാഥമായ്
കല്പിച്ചും ഘടമധ്യഗം പഴകിയാൽ നീലം ഭവേത് കർദ്ദമം. 6

നീലം മുക്കേണമെങ്കിൽപ്പുനരതു വിളയിച്ചീടുവാൻ ദ്രവ്യമെല്ലാം
കാലേ സംഗൃഹ്യ നീലം ദശപലമമലം ചാണമേലിട്ടു പിഷ്ട്വാ
നീലത്തിൽ പാതി തുകിത്തകരയരി പചിച്ചേററവും മർദ്ദയിത്വാ
മേളിക്കാമംബു നൂററയ്മ്പതു കുഡുപമളന്നാല്ലതൈലാദിഹീനം. 7

ചന്ദ്രാണിക്ഷാരമപ്പും പലമതിനിരുപത്തഞ്ചുമഞ്ചേറയും പാ
ക്രൂട്ടാമേററം തകർത്തിട്ടതിലുമധികമാം കപാപി ചാച്ചേന്ന ലാഭാൽ
ഉപ്പുമ്ലം തൈലമിത്യാദികളധികവിരുദ്ധങ്ങളാമെന്നറിഞ്ഞി–
ട്ടിത്ഥം സമ്മേള്യ ഭൃഗത്തഗഘടജഠരേ ശിക്ഷയാ രക്ഷണീയം. 8

വിളയിച്ചു നടേ കിടന്ന നീലം പഴതായെങ്കിലുമൊട്ടു ക്രൂട്ടമാകിൽ
ഉറ ക്രൂട്ടമതങ്ങു പകപദുഗ്ദ്ധം വികൃതിം യാതി യഥാല്പതക്രയോഗേ. 9

ഏവം വെയ്പ്പു നിവാതേ വദനമപി പിധായാത്ര മൂമ്മൂന്നു നേരം
നിത്യം ചെന്നിട്ടിളക്കീടുക പുനരമരിക്കോലു കെട്ടിട്ടനേന
മൂത്തീടും നീലമേഴാം ദിവസമതു നരഞ്ഞേററവും വിസ്രമായാൽ
മുക്കീടാമൊട്ടെടുത്തിങ്ങിടയിടയിൽ മനാക് തോത്തിയും പേത്തു–
പേത്തും. 10

കരുപ്പു മുക്കീട്ടു നിറം തികഞ്ഞാൽ കരിങ്കരത്വക്കഥിതേപി
മുക്കാം
ഉറപ്പുമുണ്ടാമൊളിയും വരുത്താം നിറത്തിനും നന്നിതു മേൽ–
വരുന്ന. 11

തൈലം തട്ടി പ്രമാദാൽ പ്പിഴവരികിലുടൻ കുന്നിതൻപത്ര–
തോയം
ക്രൂട്ടീട്ടാമ്ലാദ്യ പാത്രങ്ങൊരുദിനമപരേ വാസരേ മുക്കുകെന്നാൽ
നീലത്തിൻ ദോഷമും പോം, നിറവുമപി വരും മാറുമുപ്പുമ്ലമെന്ന–
ങ്ങിത്യാദ്യൈർവ്വന്നദോഷപ്രശമമപി ഭവേദേവമാമാസവേന. 12

കാളിക്കഴമ്പിനു മാമ്പഴവല്ക്കപുഛ്യ-
മാശിക്കയും ചകരി ഞാറൽ കരിങ്കരത്തുകൾ
വാഴക്കുല സുരസ ചേക്കുരു നീലയോഗം
വയ്യാനകിട്ടമിവ മററുമിടിച്ചു കൂട്ടാം. 13

ചെഞ്ചായയാഖ്യം തൃണമയമതോ നൊങ്ങണംപുല്ലുപോലെ
കേറംപ്പൂ സാമ്യം ഭവതി ബഹുശഃ പാണ്ഡ്യചോളാദിദേശേ
മഞ്ജിഷ്ഠാഖ്യം ദ്വിവിധമവിടെ ക്ഷുദ്രസം ജന്തു പൂവ-
ത്തന്യദ്രവ്യം വലിയതിച്ഛന്തി ചോളന്നു പേരു്. (?) 14

നണാ നണപ്പട്ട (?) കടപ്പിലാവെ-
ന്നിമ്മൂന്നുമൊന്നെന്നു വദന്തി തജ്ഞാഃ
ദ്വിധാത്ര ജാത്യാദി കടപ്പിലാവും
വേർചായയവും ക്ഷുദ്രമഹത്വഭേദാൽ. 15

ചപ്പങ്ങമസ്ഥിരമതിൽത്തെളിവേററമുണ്ടാം
കൗസുംഭപുഷ്പമത്തുതാനിഹ ചന്ദ്രകാവി
പൂവത്തതിൽ സ്ഥിരമതിന്നു സമഞ്ച ചോളം
തസ്മാദതിൽ സ്ഥിരതരഞ്ച കടപ്പിലാവും. 16

ചേലത്തുകള പചിച്ച നീരപി കഷായകല്ലുമാഭാസമാം (?)
പൂവത്തിങ്കലടുക്കുമൊട്ടു നിറമേറീടുന്ന വേർപാടപി
ചപ്പങ്ങത്തിനുമുണ്ടുറപ്പപി പടിക്കാരാംബു തേച്ചേററവും
മുക്കിക്കൊൾകിലതല്ലയായ്കിൽ ഇളകിപ്പോ(മാ)മലക്കീടിനാൽ. 17

കൗസുംഭം ചന്ദ്രകാവീത്യതിനിഹ കടലാടീഭവക്ഷാരമേററം
നല്ലൊന്നല്ലോ വിശേഷാൽ പരിണതചെറുനാരങ്ങ മററല്ലമെല്ലാം
കൊള്ളാമെന്നാഹുരേകേ, പുനരതിനു പടിക്കാരവും നൂറുമാമ്പോൾ
എല്ലാ ക്ഷാരങ്ങളും നന്നതിധവളമതോ യുക്തികൊണ്ടാക്കുമല്ലോ. 18

ചന്ദ്രകാവിനിറമേററുവാൻ മനാക്
ക്ഷാരവാരി പരിഷിക്തചേലയെ
സാന്ദ്രവാരിണി കുസുംഭപുഷ്പജേ
മുക്കിയെണ്ണയിൽ നനച്ചു മട്ട്യേത്. 19

വസ്ത്രം നൂലെന്നമിത്യാദികളിഹ പലമൊന്നിന്നുഴക്കെണ്ണ കൂട്ടാം
ചമ്പ്രാണിക്കാരമേകം പലമതു സലിലം പ്രസ്ഥയുക്തം സതൈലം
മട്ടിച്ചഞ്ചാറു വട്ടം പിഴികയിടയിടെത്തോത്തിയും പിന്നെയീരേ-
ഴാവൃത്ത്യാ തൈലഹീനം വിഹിതമിതി തഥാ ക്ഷാരവും കേരജഞ്ച. 20

കേരാദിക്ഷാരമെങ്കിൽപ്പുനരതു വളരെക്കൂട്ടുവോർ കാരമെല്ലാം
ഏററം ചൊല്ലേണമല്ലാതളവിൽ നിറമുറച്ചീലയെന്നാഹുരേകേ
തേക്കാംമുക്കാമുരുക്കിസ്സ്ഥിതജലപടിക്കാരമഞ്ചാറു വട്ടാം
ചേക്കാമൊന്നിന്നിതെല്ലാം പൃഥഗപി മതിയുണ്ടേകമേവേതി
[കേചിത്. 21

മുക്കാം നൂററിലൊരിക്കലെങ്ങിടയിടെത്തോത്തീട്ടു ഗോവിൻ ജലേ
പത്താവൃത്തി തഥാ തളിച്ചു സജലംതേക്കാം പടിക്കാരവും
തേക്കാം തൈലമൊരിക്കലെങ്ങു പല വട്ടം നല്ല ചമ്പ്രാണിയാം
കാരാംബുന്യപി മുക്കിയാലൊരു പടിക്കാരാംബു തേക്കാമിതി. 22

മൂലത്താക്ക കടപ്പിലാവിലുദിതം സംഗൃഹ്യ വസ്ത്രാദിയോ-
ടൊപ്പം തൂക്കിയിടിച്ചരച്ചു ചെറുകായാവിൻ ജലാംബുപ്ലുതം
നൂലും വസ്ത്രവുമെന്നിതിട്ടൊരു ദിനം പാത്ത്ര്യവാരേ പചി-
ച്ചാറുനേരമെടുത്തു നീർ തെളിവൊളം സംക്ഷാള്യ
[സംശോധയേൽ. 23

മുക്കാം പിന്നെയുമൊന്നുരണ്ടിടെ നിറം വന്നീലയെന്നാകിലോ
മുക്കാലബ്ധ്വമൌഷധം സമുചിതം പിന്നേതു മുന്നേതിനാൽ
ചപ്പങ്ങത്തിന്നമിപ്രകാരമഴകിൽ ക്ഷാരം പിടിച്ചിങ്ങനേ
മുക്കുന്നാകിലിളക്കമില്ലിതു പടിക്കാരാംബു തേച്ചാകിലാം. 24

വസ്ത്രേ ചിത്രം വരുത്തേണ്ടുകിലതു ബഹുശശ്ശോധയിത്വാ കട്ടക്കാ
പഞ്ചാശദ്വസ്ത്രമൊന്നിന്നതു പിഴിക നടേ പേഷയിത്വാച്ഛതോയേ
ത്വച്ചോപ്പിച്ചിട്ടു പീഠോപരി നിവിരെ വിരിച്ചാലിഖേത്
തൂലികാഗ്രൈഃ
അഗ്നൗ വെച്ചോട്ടിലാർദ്രീകൃതമെഴുകിലുടൻ മുക്കിമുക്കി ക്ഷണേന. 25

വാജിവാരണലതാകുസുമാദീന്യൽഭുതാനി ഖഗഭേദനഗാദീൻ
വ്യാഘ്രസിംഹജലജന്തുവിശേഷാന്യാലിഖേച്ചജനദൃങ്
മനോഹരം? 26

നാനാവർണ്ണം വരുത്തേണ്ടുകിലരുണനിറം വേണ്ടതല്ലാതതെല്ലാം
അച്ഛിന്നം തൂലികാഗ്രൈരെഴുതി മെഴുകുകൊണ്ടേവമാച്ഛാദ്യ പിന്നെ
തദ്വന്മറേപ്പുറത്തും മെഴുകെഴുതി മറിച്ചിട്ടതിൽ രണ്ടു പാടും
ക്ഷാരം തേയ്ക്കേണമഞ്ചാറുരുവതുപരി (ചിൽ ?) മുക്കീടുവോർ
കേചിദന്തേ. 27
ഉടച്ചു നൽപ്പടിക്കാരമളന്നാൽ നാലിരട്ടി നീർ
ചേർത്തുരുക്കിയ നീർ തേക്കാമഞ്ചാറുരുവുണക്കിയും. 28

ക്ഷാരം തേച്ചു കഴിഞ്ഞു ചേല കഴുകിപ്പിന്നെപ്പടിക്കാരനീർ
തന്നിൽ ശുദ്ധമിരുമ്പു ചുട്ടു മുഴുകിച്ചേററം തണുത്താലതിൽ
മുക്കാം ചേലയൊരിക്കലെന്ന്യമെഴുകങ്ങുഷ്ണോദകേ മുക്കിയാൽ
ഒക്കെപ്പോം... ... ... ... ... 29
അത്യർത്ഥമന്തൊക്കെ രാഗാസ്പദമവിടെയരിഞ്ഞിട്ടു—
പൂവത്തു ചോളം
ചൂർണ്ണിച്ചസ്മാദളന്നാൽ ദ്വിഗുണിതസലിലേ വെന്തു യാമാർദ്ധമാത്രം
ശുദ്ധം തദ്വാരി ഗാളിച്ചൊരു ഘടജഠരേ വെച്ചു പശ്ചാലിവർണ്ണം
വർണ്ണം സംഗൃഹ്യ വെയ്ക്കാമിവയെഴുതുവതിന്നുള്ള വർണ്ണാന്തരാണി. 30

അപ്പട്ടമ്പോലു പിഴിഞ്ഞു തച്ചു വസനേ കാളിക്കുഴമ്പാൽ നടേ
നീളെച്ചേർത്തു കുറിക്ക ചിത്രമരുവേണ്ടും ഭാഗേ പുന:(?)
ഒട്ടും തൽക്കുറിയിങ്കൽ നിന്നു പുറമേ ചാടാതവണ്ണം പടി—
ക്കാരം തേച്ചു നിറം പിരട്ടുക മുഴുപ്പേറും കൊഴുപ്പോളവും. 31

മാശിക്ക മഞ്ഞളുര മാമ്പഴവല്ക്കപത്ഥ്യാ
പേഷിച്ചുകൊണ്ടെഴുതിയാലതു പോകയില്ല
നീലത്തിന്നുൽഗമിതു വെപ്പിതു, പച്ചയാവാൻ
പീതത്തിലൂർദ്ധ—നീലജലഞ്ച തേയ്ക്കാം. 32

ഇമ്മഞ്ഞൾ മുക്കിയ നിറത്തിനു മേൽ ഞെമുഞ്ഞിൻ
തോടും ദഹിച്ചതു കലക്കിയതുങ്കൽ മുക്കാം
എന്നാൽ നിറം വരും ഉറയ്ക്കുമലക്കിയാലും
നില്ലൊന്നു തേരകിലതും പിഴ രക്തമായ് പ്പോം. 33

രാകിച്ചൊട്ടൊട്ടു ചൂണ്ണിച്ചതു പുളിസഹിതം
പേഷയിത്വാ വിശുദ്ധം
നേരൊത്തുപ്പിൽ ക്കുഴച്ചാൽ ഘടശകലപുടേ
വെച്ചു ദഗ്ദ്ധ്വാ ത്രിവാരം
തങ്കം പോലേ ചമഞ്ഞാലതു ദൃഷദി പൊടി—
ച്ചേററവും തേച്ചുകൊള്ളാം
ദാവാദൗ പൊന്നിറത്തിന്നിഹ പയ കരുവേ—
ലസ്യ ബീജോത്ഥതൈലം. 34

കംഭേ ചെമ്പുമയേ പിഴിഞ്ഞു ചെറുനാരങ്ങാംബു ദധ്യശ്വജം
മൂത്രം വാപി ഗവാഞ്ച മാഹിഷഭവം ചേൎത്തുപ്പുമെപ്പേരുമേ
നിക്ഷിപ്യാശ്വനിവാസശാലയിലഥോ ഗോശാലയിൽ വാ ഖനേദ്
അബ്ദാന്താവധി പച്ചയാമതു കളായച്ഛായമപ്പും തദാ. 35

യദ്വാ ഗോദധി ചെമ്പിലുപ്പു ചെറുനാരങ്ങാംബുസമ്മേളിതം
ക്ലിഷ്ട്വാ മററൊരു ചെമ്പുകൊണ്ടതു പിധായൈകത്ര സംരക്ഷയേത്
തദ്വച്ചെമ്പിലിവണ്ണമിട്ടുരസിയാലഞ്ചാറു നാളിന്നകം
സദ്യോ വാപി ച പച്ചവണ്ണമെളുതായിട്ടും വരുത്താമിതി. 36

# ചാണ കൂട്ടുവാൻ

അരക്ക പൊടിച്ചു ഉരുക്കി ചാണപ്പരൽ പൊടിച്ചു അതിൽ കൂട്ടി അമ്മിമേൽ കുത്തി അതിനെ വെച്ചേച്ചു പൊടിച്ചു മുറിവാ രണ്ടും ചൂട പിടിപ്പിച്ച് രണ്ടും മെഴുകും ഇട്ടു തങ്ങളിൽ കൂട്ടിയമുക്കി ഇരിപ്പൂ ചൂടാറുവോളം. വിള്ളുടെ അന്നതു അമുക്കി തേച്ചേപ്പു. പിറേറ നാളേയ്ക്കുറയ്ക്കും. ഇൗവണ്ണം ഭരണിക്കും. ചാണപ്പരലെന്നു കറുത്ത വെള്ളാരംപാറപോലെ ഇരിപ്പോരു കല്ല്. അങ്ങാടി മരുന്ന്, അരക്കപൊടി പാതി ചാണപ്പരൽ ഇങ്ങിനെ യോഗം. പിന്നെ തീ തട്ടുകിൽ വിള്ളും. എന്നാൽ പിന്നെ ചൂട തട്ടാതെ ഇരിക്കണം. ചെഞ്ചലിയപ്പൊടി തേങ്ങാനെയ്യിൽ നനച്ചു ഓട്ടിലിട്ടുണക്കി അച്ചൂടോടെ ഇരിക്കുന്ന ചെഞ്ചലിയപ്പൊടിയിൽ പാതി മാട്ടോട്ടുപൊടി യുമിട്ടു നന്നായി ഇളക്കി വാങ്ങിയാൽ ഉറയ്ക്കും. അതു കല്ലുപോലെ ചമഞ്ഞിരിക്കും. അതിന്മേൽ കത്തി എല്ലാം തേച്ചാൽ മൂക്കും. അതു പൊടിച്ച് കയ്യിലിരുന്ന മുറിവാ രണ്ടിലുമിട്ടു കൂട്ടി ഉറപ്പിപ്പൂ. മുമ്പിലെപ്പോലെ വെന്നീർ, ആദിത്യരശ്മി ഇവയെല്ലാം തട്ടുകിൽ വിണ്ടുപോം. മുമ്പേ ഇളക്കി വാങ്ങിയാൽ ചൂടോടെ മുറിവാ കാച്ചി അതിൽ വീത്തി ഉറപ്പിക്കിലുമാം. ഉറച്ച തയിർ നല്ല തുണിയിൽ കിഴി കെട്ടി തൂക്കൂ. നല്ല നൂറു കിഴി കെട്ടി തൂക്കൂ. രണ്ടു ദിവസം ചെന്നാൽ തങ്ങളിൽ കൂട്ടിച്ചാലിച്ചതിനെ വറളും മുമ്പേ മുറിവായിൽ തേച്ചു തങ്ങളിൽ കൂട്ടിവച്ചേച്ചു രണ്ടു ദിവസം കഴിഞ്ഞാൽ ഉറച്ചിരിക്കും. ഇതു ചെറിയ ഭരണി, പിഞ്ഞാണം ഇവ മുറിഞ്ഞാൽ മുറി കൂട്ടുവാൻ. ഇതു വലിയതിനു കൊള്ളരുതു്. നൂറു ഏറെ കൂട്ടേണം.

ശുഭമസ്തു.

# തിരുവിതാംകൂർ സർവ്വകലാശാല

## മാനുസ്ക്രിപ്റ്റ്സ് ലൈബ്രറി.

## മലയാളഗ്രന്ഥാവലി

ഇതുവരെ ആകെ 85 ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

### അടുത്ത കാലത്തെ പ്രസിദ്ധീകരണങ്ങൾ

| | |
|---|---|
| പദ്യരത്നം | (മണിപ്രവാളകൃതികൾ) |
| ഭാരതമാല | (ശങ്കരകൃതം—ഭാഗം 1) |
| ഉണ്ണിയച്ചീചരിതം | (പ്രബന്ധം) |
| ചെല്ലൂർനാഥസ്തവം | (സവ്യാഖ്യാനം) |
| കൃഷ്ണാർജ്ജുനയുദ്ധം | (തുള്ളൽ) |
| കേശിമഥനം—ആട്ടക്കഥ | (സവ്യാഖ്യാനം) |
| പ്രാചീനമലയാളഗ്രന്ഥസൂചി | (അകാരാദിക്രമത്തിൽ) |
| നീതിശതകം | (സവ്യാഖ്യാനം) |
| അഗ്നിപ്രവേശം | (കിളിപ്പാട്ട്) |
| അനന്തപുരവർണ്ണനം | (ഒരു പ്രാചീന മലയാളപദ്യകൃതി) |
| ഭാരതമാല | (ശങ്കരകൃതം—രണ്ടാം ഭാഗം.) |
| അലങ്കാരസംക്ഷേപം | (ഒരു പ്രാചീന സാഹിത്യകൃതി) |
| ഉണ്ണിച്ചിരുതേവീചരിതം | (പ്രബന്ധം) |
| വർണ്ണവിധികൾ | (ചായവേലക്കുള്ള വിധികൾ) |

### അച്ചടിയിലിരിക്കുന്നവ

| | |
|---|---|
| ശേഷസമുച്ചയം—തന്ത്രം | (വ്യാഖ്യാനത്തോടുകൂടിയതു്) |
| നീലികഥ | (തെക്കൻപാട്ട്) |
| ഉണ്ണിയാടീചരിതം | (പ്രബന്ധം) |
| വാതിൽതുറപ്പാട്ടുകൾ | (ചില മാതൃകകൾ) |
| ജ്ഞാനമുത്തുമാല | (ക്രൈസ്തവഗ്രന്ഥം) |
| കളരിവിദ്യ | (പ്രാചീനഗ്രന്ഥം) |
| പൊന്നിറത്താൾകഥ | (തെക്കൻപാട്ട്) |
| സംഗീതചൂഡാമണി—സംഗീതം | (സവ്യാഖ്യാനം) |

---

Printed at
The Kesari Printing & Publishing House Vazhuthacaud,
Trivandrum. 1954 / 1130